

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH





Vol. 2 No. 21 THE ONLINE OFFICIAL NEWS BULLETTIN 2019 May 25

ഉയിർപ്പുകാലം | SEASON OF RESURRECTION

| SUNDAY | MONDAY | TUESDAY | WEDNESDAY | THURSDAY | FRIDAY | SATURDAY |
|---|---|---|---|---|---|---|
|  ♪5 26 4th Sunday after New Sunday 5th Memory of Mar Baselius Marthoma Didymos I Catholicos (Pathanapuram Dayara) | ♪1 27 | ♪5 28 | ♪1 29 |  ♪5 30 Suloqo Ascension of our Lord | ♪1 31 Awaiting Holy Spirit | ♪5 1 |





## പ്രാർത്ഥനയിലൂടെ ലഭിക്കുന്ന ആത്മികശക്തി സന്യാസജീവിതത്തിന്റെ കാതൽ: പരിശുദ്ധ കാതോലിക്കാ ബാവ

കടമ്പനാട് : പ്രാർത്ഥനയിലൂടെ ലഭിക്കുന്ന ആത്മിക ശക്തിയാണ് സന്യാസ ജീവിതത്തിന്റെ കാതൽ എന്ന് പരിശുദ്ധ കാതോലിക്കാ ബാവ പറഞ്ഞു. അഖില മലങ്കര ഓർത്തഡോക്സ് സന്യാസി സമൂഹം വാർഷികസമ്മേളനത്തിന്റെ സമാപന സമ്മേളനം കടമ്പനാട് നസ്രേത്ത് കോൺവെന്റിൽ ഉദ്ഘാടനം ചെയ്തു സംസാരിക്കുകയായിരുന്നു പരിശുദ്ധ പിതാവ്.

സന്യാസ ആശ്രമങ്ങൾ സഭയുടെ വിളക്കുമരങ്ങളാണ്. അതിൽ നിന്നു പ്രസരിക്കുന്ന നന്മയുടെ കിരണങ്ങൾ സമൂഹത്തിന് പ്രയോജനകരമായി തീരണമെന്നും പരിശുദ്ധ ബാവാ പറഞ്ഞു. ഡോ.സഖറിയാസ് മാർ അപ്രേം മുഖ്യസന്ദേശം നൽകി. സന്യാസി സമൂഹം പ്രസിഡന്റ് ഡോ.യാക്കോബ് മാർ ഐറേനിയസ്, ഫാ.മത്തായി ഒ.ഐ.സി., ഫാ. എം. സി. കുര്യാക്കോസ്, ഔഗേൻ റമ്പാൻ എന്നിവർ പ്രസംഗിച്ചു.



ഏഴക്കരനാട്ടിൽ കണ്ടനാട് ഈസ്റ്റ് ഭദ്രാസനത്തിൽ പുതിയതായി പണിയുന്ന സെന്റ് ജോസഫ്സ് ഓർത്തഡോക്സ് പള്ളിയുടെ ശിലാ സ്ഥാപനം ഭദ്രാസന മെത്രപ്പോലീത്ത ഡോ. തോമസ് മാർ അത്താനാസിയോസ് നിർവ്വഹിക്കുന്നു





ശാസ്താംകോട്ട നടന്ന മർത്തമറിയം വനിതാസമാജം വാർഷിക സമ്മേളനത്തിൽ പ. ബസേലിയോസ് മാർത്തോമ്മ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ, സഖറിയ മാർ അന്തോണിയോസ് മെത്രാപ്പോലീത്ത, ഡോ. യൂഹാനോൻ മാർ തേവോദോറോസ് മെത്രാപ്പോലീത്ത, സമാജം പ്രസിഡന്റ് യൂഹാനോൻ മാർ പോളിക്കർപ്പോസ് മെത്രാപ്പോലീത്ത എന്നി പിതാക്കന്മാർ സമ്മേളന ത്തിൽ പങ്കെടുത്തു...



പത്തനാപുരം സെന്റർ ഓർത്തഡോക്സ് കൺവൻഷന്റെ ഭാഗമായി നടത്തപ്പെട്ട വൈദികയോഗത്തിൽ ഡോ. മാർ അപ്രേമിന്റെ അദ്ധ്യക്ഷതയിൽ സഭാ വൈദികസംഘം സെക്രട്ടറി ഫാ. ഡോ. സജി അമയിൽ ക്ലാസ് എടുക്കുന്നു



ഐനാംസിന്റെ സമ്മേളനം തടാകം ക്രിസ്ത ശിഷ്യ ആശ്രമം, അട്ടപ്പാടി സെന്റ്. തോമസ് മിഷൻ സെന്റർ എന്നിവിടങ്ങളിലായി 2019 മെയ് 20, 21, 22 തീയതികളിൽ പത്തനംതിട്ട യൂണിറ്റിന്റെ ആഭിമുഖ്യത്തിൽ നടന്നു.



# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




ആരാധനാ കലണ്ടർ

## "കുറുനരികൾക്കു കുഴിയും ആകാശത്തിലെ പറവജാതികൾക്കു കൂടും ഉണ്ട്; മനുഷ്യപുത്രനോ തല ചായിപ്പാൻ സ്ഥലമില്ല"



**ഡോ. ഗീവർഗീസ് മാർ യൂലിയോസ്**

പുനരുത്ഥാനപ്പെരുന്നാളിനുശേഷമുള്ള അഞ്ചാം ഞായറാഴ്ചയിൽ എത്തുമ്പോൾ (സ്വർഗ്ഗാരോഹണ പെരുന്നാളിന് മുമ്പുള്ള ഞായറാഴ്ച) നമ്മുടെ കർത്താവിന്റെ സ്വർഗ്ഗാരോഹണ പെരുന്നാളിനെ ഉൾക്കൊള്ളുവാൻ നമ്മെ ഒരുക്കുന്ന വിധമാണ് വായനകളും പ്രാർത്ഥനകളും ക്രമീകരിച്ചിരിക്കുന്നത്. "ദൈവമായ കർത്താവേ, നിന്റെ പുനരുത്ഥാനത്തിൽ അനവരതം സന്തോഷിച്ച് ആനന്ദിപ്പാനും നിന്റെ സ്വർഗ്ഗാരോഹണത്തിന് സാക്ഷികളാകുവാനും ഞങ്ങളെ യോഗ്യരാക്കണമേ. ദിവ്യസങ്കീർത്തകനായ ദാവീദിനോടൊന്നിച്ച് കർത്താവിന് ഒരു പുതിയ പാട്ടു പാടുവീൻ; എന്തെന്നാൽ അവൻ അത്ഭുതം പ്രവർത്തിച്ചിരിക്കുന്നു എന്ന് ഉച്ചത്തിൽ കീർത്തിച്ച് നിന്നെ സ്തുതിപ്പാൻ ഞങ്ങളെ സഹായിക്കണമെ" എന്നാണ് പ്രാരംഭ പ്രാർത്ഥന.



വി. സ്വർഗ്ഗാരോഹണത്തിനും പെന്തിക്കോസ്തിക്കുമുള്ള ഒരുക്കത്തെ കുറിച്ചാണ് വായനഭാഗങ്ങൾ എല്ലാംതന്നെ നമ്മെ ക്ഷണിക്കുന്നത്. പെസഹാപെരുന്നാൾ മുതലുള്ള ഏഴ് ആഴ്ചവട്ടത്തിന്റെ പ്രാധാന്യവും അവ ആചരിക്കേണ്ട വിധവും ആദ്യവായന (ആവർത്തനം 16-ാം അദ്ധ്യായം) നമ്മെ ഓർമ്മപ്പെടുത്തുന്നു. ഈ ദിനങ്ങളിൽ യെരുശലേമിൽ സംഭവിച്ചതും സംഭവിപ്പാനിരിക്കുന്നതുമെല്ലാം യോവേൽ പ്രവാചകൻ (3:16-21) നമ്മെ അറിയിക്കുന്നു: യെഹൂദാദേശത്തു വെച്ചു കുറ്റമില്ലാത്ത രക്തം ചൊരിഞ്ഞവരെ ചിതറിച്ച് അവിടെ പ. സഭ പണിയപ്പെടുന്ന സുന്ദരമായ ചിത്രം വരച്ചുകാണിച്ചിരിക്കുന്നു. "അന്നാളിൽ അവർ യെഹൂദാ ദേശത്തു ഈ പാട്ടു പാടും. നമുക്കു ബലമുള്ളോരു പട്ടണം ഉണ്ട്. അവൻ രക്ഷയെ മതിലുകളും കൊത്തളങ്ങളും ആക്കിവെയ്ക്കുന്നു. നീതിയുള്ള ജാതി പ്രവേശിക്കേണ്ടതിനു വാതിലുകളെ തുറപ്പിൻ, നീ അവനെ പൂർണ്ണ സമാധാനത്തിൽ കാക്കുന്നു. യഹോവയെന്ന ശാശ്വതമായ പാറ നമുക്കുള്ളതിനാൽ അവനിൽ ആശ്രയിപ്പിൻ" എന്നിങ്ങനെ മഹത്വമുള്ളവനായ യെശയ്യാ പ്രവാചകനും ആഹ്വാനം ചെയ്യുന്നു (26:1-8).

ഈ പശ്ചാത്തലത്തിൽ നിന്നുകൊണ്ട് പ. പത്രോസ് ശ്ലീഹാ പൊതു ലേഖനത്തിലൂടെ (1 പത്രോസ് 3:17-22) ഓർമ്മിപ്പിക്കുന്നതും ശ്രദ്ധേയമാണ്. നന്മ ചെയ്തിട്ടു കഷ്ടം സഹിക്കുവാൻ ആഹ്വാനം ചെയ്യുന്ന അദ്ദേഹം നോഹയുടെ പെട്ടകത്തെ പരമാർശിച്ചുകൊണ്ട് വി. മാമോദീസായിലൂടെ പ. സഭയുടെ രക്ഷയിൽ നിൽക്കുവാൻ നമ്മെ പ്രേരിപ്പിക്കുന്നു. യേശുക്രിസ്തുവിന്റെ പുനരുത്ഥാനത്താൽ അവൻ നമ്മെയും രക്ഷിക്കുകയും അവൻ സ്വർഗ്ഗത്തിലേക്കു പോയി ദൈവത്തിന്റെ വലത്തുഭാഗത്തു ഇരിക്കുന്നതിനാൽ സർവ്വവും അവന് കീഴ്പ്പെട്ടിരിക്കുന്നുവെന്നും വ്യക്തമാക്കുന്നു. വിശ്വസിക്കുന്ന ഏവരും അവനാൽ നിത്യതയിലേക്ക് ഉയർത്തപ്പെടുമെന്ന് ഏവർക്കും അവൻ രക്ഷ പ്രദാനം ചെയ്യുമെന്നും എബ്രായ ലേഖകനും (11:32-40) നമ്മെ ധൈര്യപ്പെടുത്തുന്നു.

ഇതേ തുടർന്നാണ് വി. ഏവൻഗേലിയോനിലൂടെ (വി. ലൂക്കോസ് 9:51-62) തന്നിലാരംഭിച്ച സ്വർഗ്ഗരാജ്യത്തിന്റെ ലക്ഷണങ്ങളും സ്വഭാവങ്ങളും അതിലേക്ക് പ്രവേശിക്കുവാനുള്ള മാർഗ്ഗവും കർത്താവ് പ്രഖ്യാപിക്കുന്നത്. അവന്റെ ആരോഹണത്തിനുള്ള കാലം തികയാറായപ്പോൾ എന്ന മുഖവുരയോടെയാണ് ഈ ഭാഗം ആരംഭിക്കുന്നത്. യെരുശലേമിലേക്ക് പോകുന്നവരെ വംശീയ കാരണങ്ങളാൽ ഉപരോധിക്കുന്ന ശമര്യക്കാരെയും അവരെ നശിപ്പിക്കുവാൻ ആഗ്രഹിക്കുന്ന ശിഷ്യന്മാരെയും കർത്താവ് കാണുകയും അവരെയെല്ലാം നന്മയുടെ പാതയിലേക്ക് തിരിക്കുവാനും തിരുത്തുവാനും അദ്ദേഹം ശ്രമിക്കുന്നുണ്ട്. 'മനുഷ്യപുത്രൻ നശിപ്പിക്കുവാനല്ല; രക്ഷിപ്പാനാണ് വന്നിരിക്കുന്നതെന്ന്' ശിഷ്യന്മാരെ ശാസിച്ച് ഓർമ്മിപ്പിക്കുന്നുണ്ട്.

നീ എവിടെപ്പോയാലും നിന്നെ അനുഗമിക്കാമെന്ന് പറയുന്നവനോട് കർത്താവ് പറയുന്നത്: 'കുറുനരികൾക്കു കുഴിയും ആകാശത്തിലെ പറവജാതിക്കു കൂടും ഉണ്ട്; മനുഷ്യപുത്രനോ തല ചായിപ്പാൻ സ്ഥലമില്ല' എന്നാണ്. ലോക പ്രകാരമുള്ള ഒരു സാമ്രാജ്യത്വമോഹികളും തന്നിൽ സ്ഥാനമില്ലായെന്നും ആത്മാവിൽ ദാരിദ്ര്യം പരിശീലിച്ചവർക്ക് അഥവാ പൂർണ്ണമായും ത്യജനത്തിന്റെ പാത സ്വീകരിക്കുന്നവർക്കു മാത്രമേ തന്നെ അനുഗമിക്കുവാൻ കഴിയൂ എന്നുമാണ് കർത്താവ് പഠിപ്പിക്കുന്നത്. വി. ലൂക്കോസ് ഒൻപതാം അദ്ധ്യായം ആരംഭിക്കുമ്പോൾ, തന്നെ അനുഗമിക്കുന്നവർ നടത്തേണ്ട ഒരുക്കങ്ങളെ കുറിച്ച് കർത്താവ് പഠിപ്പിക്കുന്നുണ്ട്. വഴിക്കു വടിയും പൊക്കണവും എടുക്കാതെ, അപ്പവും പണവും കരുതാതെ ദൈവരാജ്യം പ്രസംഗിപ്പാനും രോഗികൾക്കു സൗഖ്യം കൊടുക്കുവാനും അവർക്ക് ശക്തിയും അധികാരവും നൽകിയാണ് അവരെ അയക്കുന്നത്. "എന്നെ അനുഗമിപ്പാൻ ഒരുത്താൻ ഇച്ഛിച്ചാൽ അവൻ തന്നെത്താൻ നിഷേധിച്ചു നാൾതോറും തന്റെ ക്രൂശ് എടുത്തുകൊണ്ടു എന്നെ അനുഗമിക്കട്ടെ. ഒരു മനുഷ്യൻ സർവ്വലോകവും നേടീട്ടും തന്നെത്താൻ നഷ്ടമാക്കികളകയോ ചേതം വരുത്തുകയോ ചെയ്താൽ അവനു എന്തു പ്രയോജനം? ആരെങ്കിലും എന്നെയും എന്റെ വചനങ്ങളെയും കുറിച്ചു നാണിച്ചാൽ അവനെക്കുറിച്ചു മനുഷ്യപുത്രൻ തന്റേയും പിതാവിന്റെയും വിശുദ്ധദൂതന്മാരുടെയും മഹത്വത്തിൽ വരുമ്പോൾ നാണിക്കും" (9:23-26). ഈ തത്വത്തിൽ നിന്നുകൊണ്ടാണ് തന്നെ അനുഗമിക്കുവാൻ ആഗ്രഹിക്കുന്ന മൂന്ന് പേരോട് അല്പം കാർക്കശ്യഭാവത്തോടെ കർത്താവ് സംസാരിക്കുന്നത്. കേവലം മരിച്ചവരെ സംസ്ക്കരിക്കേണ്ടതില്ലെന്നോ, വീട്ടിൽ യാത്ര പറയേണ്ടതില്ലെന്നോ എന്ന അർത്ഥമല്ല, മറിച്ച് നമ്മിലെ മൃതാവസ്ഥയെ, ലോകമോഹങ്ങളെ പൂർണ്ണമായും ത്യജിച്ച് അടക്കി സ്വയം വെറുമയാക്കുന്നവന് മാത്രമേ തല ചായിപ്പാൻ ഇടമില്ലാത്തവന്റെ രാജ്യത്തിൽ ഇടം ഉണ്ടാവുകയുള്ളു എന്ന വലിയ തത്വമാണ് കർത്താവ് നമ്മെ ഓർമ്മിപ്പിക്കുന്നത്.

മേൽപ്പറഞ്ഞ തത്വങ്ങൾ ആവർത്തിച്ചുറപ്പിക്കുന്ന ധ്യാനങ്ങളാണ് ഈ ആഴ്ചയിലെ പ്രാർത്ഥന. സ്വയം ഇല്ലാതാകുന്നതിലൂടെ സകലവും നിർമ്മിച്ച് നിലനിർത്തുകയും മരണത്തിലൂടെ മരണത്തെ കൊന്ന് പ്രപഞ്ചത്തെ നിത്യതയിലേക്ക് ക്ഷണിക്കുകയും ചെയ്യുന്ന അനുഭവം ഉടനീളം കാണുന്നു. "മനുഷ്യസ്നേഹിയായ കർത്താവേ! ഞങ്ങൾ ആത്മീയമായി വ്യത്യാസപ്പെട്ടു പരിപൂർണ്ണരാകുവാൻ കൃപ ചെയ്യണമേ. ഔമ്യാവസ്ഥയിൽ നിന്നും സ്വർഗ്ഗീയാവസ്ഥയിലേക്കും ശാരീരികാവസ്ഥയിൽ നിന്നും ആത്മീയാവസ്ഥയിലേക്കും ആയി തീരുവാൻ ഞങ്ങളെ സഹായിക്കണമേ" എന്നാണ് പ്രഭാതത്തിലെ പ്രാരംഭ പ്രാർത്ഥന. നിന്റെ പുനരുത്ഥാനത്തിന്റെ മധുര രസത്താൽ ജഗത്തിന് നീ ആനന്ദം നൽകിയതുപോലെ നിന്റെ സ്വർഗ്ഗാരോഹണത്താൽ ഞങ്ങളെയും സ്വർഗ്ഗീയരാക്കി തീർക്കുവാൻ സഹായിക്കണമെ എന്ന പ്രാർത്ഥനയോടെയാണ് സ്വർഗ്ഗാരോഹണ പെരുന്നാളിലേക്ക് പ. സഭ നമ്മെ ഒരുക്കുന്നത്.

### സ്വർഗ്ഗാരോഹണ പെരുന്നാൾ

മനുഷ്യാവതാര വ്യാപാരത്തിന്റെ പൂർത്തീകരണമാണല്ലോ കർത്താവിന്റെ സ്വർഗ്ഗാരോഹണ പെരുന്നാളിൽ പ. സഭ ദർശിക്കുന്നത്. സ്വർഗ്ഗാരോഹണ പെരു

ന്നാളിന്റെ സന്ധ്യാനമസ്ക്കാരത്തിലെ പ്രുമിയോൻ സുന്ദരമായ ഭാഷയിൽ ഇക്കാര്യം പ്രതിപാദിക്കുന്നു: "അപരിമിതനും അവർണ്ണനീയനും പരിശോധന തീയനല്ലാത്തവനും താഴ്മയ്ക്കായി ഇറങ്ങി വന്ന് ഞങ്ങളെ തന്നോടൊന്നിച്ച് സ്വർഗ്ഗത്തിലേക്കു കരേറ്റി മേലുള്ള സൈന്യങ്ങൾക്ക് ഉപരിയായി ഉയർത്തി തന്റെ പിതാവിന്റെ വലത്തുഭാഗത്ത് ഇരുത്തിയ അത്യുന്നതനും സുഗ്രാഹ്യ മല്ലാത്ത തന്റെ ശക്തിയാൽ ഉയരങ്ങളിലേക്ക് കരേറിയവനും" എന്നിങ്ങനെ പോകുന്ന ആ പ്രാർത്ഥനയിൽ മേഘങ്ങൾ കർത്താവിനെ സ്വീകരിക്കുകയും വീണ്ടും കരേറുംതോറും സ്രാഫേന്മാരും ക്രൂബേന്മാരും മൗത്തുബെന്മാരും മോറാവോസെന്മാരും തന്നെ കൈകൊള്ളുകയും എല്ലാ സ്വർഗ്ഗീയഗണങ്ങളും ദൂതപ്രമുഖന്മാരും തന്നെ ബഹുമാനിക്കുകയും താൻ സ്വർഗ്ഗാധി സ്വർഗ്ഗങ്ങൾക്ക പ്പുറം കയറി അതിരില്ലാതെ മഹത്വത്തിൽ തന്റെ പിതാവിന്റെ വലതുഭാഗത്ത് ഉപവിഷ്ടനാവുകയും ചെയ്തപ്പോൾ സർവ്വ പ്രപഞ്ചവും ഉച്ചസ്വരത്തിൽ അവനെ വന്ദിച്ച് സ്തുതിച്ച് കർത്താവിന്റെ ബഹുമാനം എന്നും വാഴ്ത്തപ്പെട്ടതാകുന്നു വെന്ന് പാടി എന്ന് കാണുന്നു. തന്റെ ശക്തിമത്തായ ആ അന്തരീക്ഷത്തിൽ പ്രബലതയിലും ശ്രേഷ്ഠതയിലും നിന്നുകൊണ്ട് സ്വർഗ്ഗവും ഭൂമിയും തന്റെ മഹത്വംകൊണ്ട് നിറഞ്ഞിരിക്കുന്നവനെ അനവരതം സ്തുതിക്കുവാൻ ഞങ്ങളെ യോഗ്യരാക്കണമേ എന്നാണ് പ. സഭ പ്രാർത്ഥിക്കുന്നത്.

കർത്താവിന്റെ സ്വാർഗ്ഗാരോഹണത്തെ പ്രവചിക്കുകയും ധ്യാനിക്കുകയും ചെയ്യുന്ന വേദഭാഗങ്ങളാണ് പഴയ - പുതിയനിയമ വേദഭാഗങ്ങൾ എല്ലാംതന്നെ എന്ന് പ്രത്യേകം പറയേണ്ടതില്ലല്ലൊ. ഇസ്രായേലിനെ ഫറവോന്റെ അടിമത്വ ത്തിൽ നിന്നും വിടുവിപ്പാൻ യഹോവ സ്വർഗ്ഗം തുറന്ന് കൽമഴ പെയ്യിക്കുന്ന ചിത്രമാണ് ആദ്യവായന ഭാഗം (ആവർത്തനം 9:26-10:5). തിന്മയെ ഇല്ലായ്മ ചെയ്യുവാനും നന്മയെ ഒഴുക്കുവാനുമായി ചരിത്രത്തിൽ സ്വർഗ്ഗം തുറക്കുന്നു വെന്ന് സാരം.

ശമുവേൽ ശൗലിനെ അഭിഷേകം ചെയ്യുന്ന സംഭവത്തിലൂടെ (1 ശമുവേൽ 9:15-10:1) ക്രിസ്തുവിൽ സർവ്വലോകവും നേടുന്ന അഭിഷേകത്തെ കുറിച്ചും നിത്യരക്ഷയെ കുറിച്ചും വർണ്ണിക്കുന്നതായി പിതാക്കന്മാർ കാണിക്കുന്നു. ക്രിസ്തുവിന്റെ സ്വർഗ്ഗാരോഹണത്തിൽ ഉണ്ടാകുന്ന മഹത്വ പൂർണ്ണതയെ കുറി ച്ചാണ് യെശയ്യാ പ്രവാചകനും (48:20-49:4) സംസാരിക്കുന്നത്.

വി. ലൂക്കോസ് ഏവൻഗേല്യസ്താ തന്റെ രണ്ടാം പുസ്തകമായ അപ്പോ സ്തോല പ്രവർത്തികൾ ആരംഭിക്കുന്നതു തന്നെ കർത്താവിന്റെ മഹത്വകര മായ സ്വർഗ്ഗാരോഹണത്തെക്കുറിച്ചുള്ള വിവരണത്തോടെയാണ്. തന്റെ ഒന്നാം പുസ്തകം യേശു തന്റെ അപ്പോസ്തലന്മാർക്കു പരിശുദ്ധാത്മാവിൽ കൊടുത്ത കല്പനയും സ്വർഗ്ഗാരോഹണം വരെയുള്ള ക്രിസ്തു സംഭവ വർണ്ണനയുമാ യിരുന്നുവെന്ന് ആമുഖ വാക്യം പറഞ്ഞുകൊണ്ടാണ് അദ്ദേഹം ആരംഭിക്കു ന്നത്. പരിശുദ്ധാത്മാവിനാലുള്ള സ്നാനം ലഭിക്കുന്നതുവരെയും നിങ്ങൾ യെരു ശലേമിൽ നിന്നും വാങ്ങിപ്പോകാതെ കാത്തിരിക്കണം എന്നും പരിശുദ്ധാത്മാവ് നിങ്ങളിൽ വരുമ്പോൾ നിങ്ങൾ ശക്തി പ്രാപിച്ചിട്ട് ഭൂമിയുടെ അറ്റത്തോളവും എന്റെ സാക്ഷികളാകും എന്ന് കൽപിച്ചിട്ടാണ് അവർ കാൺകെ കർത്താവ് ആരോഹണം ചെയ്യുന്നത്. ആകാശത്തിലേക്ക് നോക്കി നിൽക്കുന്ന ശിഷ്യന്മാ രോട് യേശു സ്വർഗ്ഗത്തിലേക്ക് കരേറിയതുപോലെ അവൻ വീണ്ടും വരുമെന്ന വാഗ്ദാനം വെള്ള വസ്ത്രം ധരിച്ച രണ്ട് ദൂതന്മാർ അവർക്ക് നൽകുന്നു (അ. പ്രവ. 1:1-11).

എഫേസ്യരോടും (4:1-16) തീമോത്തിയോസിനോടും (1 തീമോത്തി. 3:16) പ. പൗലൂസ് ശ്ലീഹായും കർത്താവിന്റെ സ്വർഗ്ഗാരോഹണത്തെകുറിച്ച് വ്യാഖ്യാ നിച്ച് പറയുന്നുണ്ട്. സ്വർഗ്ഗത്തിലേക്ക് കയറി എന്നാൽ ഭൂമിയുടെ അഗാധത്തി ലേക്ക് ലോകത്തെ രക്ഷിപ്പാൻ ഇറങ്ങി എന്നും നമ്മെയും കയറ്റുവാനാണ് അവൻ കയറിയത് എന്നും ആകയാൽ അവന്റെ തേജസ്സാൽ നാമും തേജസ്സീ കരിക്കപ്പെട്ട് ഉയർത്തപ്പെടുമെന്നും അപ്പോസ്തോലൻ വിശ്വാസ സമൂഹത്തെ പഠിപ്പിക്കുന്നു.

"നമ്മുടെ രക്ഷയ്ക്കുവേണ്ടി വന്നവനും നമ്മുടെ പുനരുത്ഥാനത്തിനും നിത്യ മായ രക്ഷയ്ക്കും വേണ്ടി വരുവാനിരിക്കുന്നവനുമായ" കർത്താവിന്റെ മഹത്വ കരമായ സ്വർഗ്ഗാരോഹണത്തെ ഒരിക്കൽ കൂടെ അനുഭവിക്കുവാനും "കർ ത്താവേ വേഗം വരണമെ" എന്ന് പ്രാർത്ഥിക്കുവാനും നമ്മെയും ചേർക്കുന്ന ആ വലിയ ദിനത്തെ നോക്കി പാർക്കുവാനും ദൈവത്തിന്റെ പരിശുദ്ധ റൂഹാ നമ്മെ സഹായിക്കട്ടെ!



## ബൈബിൾ ക്വിസ്

### (പുറപ്പാട് 25-27)

**ഫാ. റെജു എബ്രഹാം, മൗണ്ട് അബു**

1. പെട്ടകം ഉണ്ടാക്കുവാൻ ഉപയോഗിച്ച മരം? (25:10)
2. പെട്ടകം മുഴുവനും എന്തുകൊണ്ടാണ് പൊതിഞ്ഞത്? (25:11)
3. പെട്ടകത്തിന്മേൽ എത്ര സ്വർണ്ണ വളയം ഉണ്ടായിരിക്കണം? (25:12)
4. എന്തുകൊണ്ടാണ് കൃപാസനം ഉണ്ടാക്കേണ്ടത്? (25:17)
5. പൊന്നുകൊണ്ടുള്ള എത്ര കെരൂബുകളെയാണ് ഉണ്ടാക്കിയത്? (25:18)
6. മേശ മേൽ നിത്യം എന്താണ് വയ്ക്കേണ്ടത്? (25:30)
7. തങ്കം കൊണ്ടുള്ള നിലവിളക്കിന് എത്ര ശാഖകൾ ഉണ്ടായിരിക്കണം? (25:32)
8. തിരുനിവാസത്തിന്റെ ഏതു ഭാഗത്താണ് നിലവിളക്ക് വയ്ക്കേണ്ടത്? (26:35)
9. പ്രാകാരത്തിന്റെ നീളം എത്രയായിരുന്നു? (27:18)
10. നിലവിളക്കിൽ ഒഴിക്കുവാൻ ഏത് എണ്ണയാണ് ഉപയോഗിക്കേണ്ടത്? (27:20)

### ഉത്തരങ്ങൾ

1. ഖദിരമരം
2. തങ്കം
3. നാല്
4. തങ്കം
5. രണ്ട്
6. കാഴ്ചയപ്പം
7. ആറ്
8. തെക്ക്
9. 400 മുഴം
10. ഒലിവ് എണ്ണ

## സഹോദര വൈദികർ വിടവാങ്ങി



### സ്തേഫാനോസ് റമ്പാൻ നിര്യാതനായി

**മലബാറിൽ ഓർത്തഡോക്സ് സഭയുടെ സമർപ്പിത പ്രേഷിതനായിരുന്ന സ്തേഫാനോസ് റമ്പാൻ നിര്യാതനായി. പയന്നൂർ ഏറ്റുകുടുക്ക പള്ളിയിൽ സംസ്ക്കരിച്ചു.**



### കളിയ്ക്കൽ ഡോ. ശമുവേൽ അച്ചൻ നിര്യാതനായി

**അവിഭക്ത മലബാർ ഭദ്രാസനത്തിലെ വൈദികനായ ഫാ. ഡോ. ശമുവേൽ മെയ് 24-ന് നിര്യാതനായി. അദ്ദേഹ ത്തിന്റെ സഹോദരനായ സ്തേഫാ നോസ് റമ്പാന്റെ ശവസംസ്ക്കാര ശുശ്രൂഷ മെയ് 23 ബുധനാഴ്ച്ചയാണ് നടത്തപ്പെട്ടത്. കബറടക്കം പയന്നൂർ ഏറ്റുകുടുക്ക പള്ളിയിൽ നടത്തപ്പെട്ടു.**

# മൗനത്തിന്റെ ലാവണ്യം

## പ. ബസേലിയോസ് മാർത്തോമ്മാ പൗലോസ്
## ദ്വിതീയൻ കാതോലിക്കാ ബാവ

നാൽപ്പത് സംവത്സരം മലങ്കരസഭയെ നയിച്ച പ. ദിദിമോസ് പ്രഥമൻ വലിയ ബാവായുടെ വേർപാട് വലിയ നഷ്ടമാണ് നമുക്കു വരുത്തിയിരിക്കുന്നത്. വ്യക്തിപരമായി എനിക്ക് അനേകം അനുഭവങ്ങൾ പങ്കുവെയ്ക്കാനുണ്ട്. രണ്ട് സങ്കടങ്ങൾ മനസ്സിൽ നിറയുന്നു. ഒന്ന് പഴയ തലമുറയുടെ അവസാന കണ്ണിയായി വലിയ ബാവായെ കാണുന്നു. 1966-ൽ യോജിച്ച സഭയുടെ കോലഞ്ചേരിയിൽ വാഴിക്കപ്പെട്ട മൂന്ന് മെത്രാപ്പോലീത്താമാരിൽ ഇളയപിതാവാണ് പരിശുദ്ധ ബാവാ തിരുമേനി. സഭയിലെ സുവർണ്ണ കാലഘട്ടവും ശാശ്വത സമാധാനവും നിറഞ്ഞുനിന്ന സംവത്സരവുമായിരുന്നു 1966. പ്രാർത്ഥനയാണ് ജീവിതത്തിന്റെ ബലം എന്ന് വിശ്വസിക്കുന്ന പഴയ തലമുറയുടെ കണ്ണിയാണ് അദ്ദേഹം. ഞങ്ങളുടെ പ്രാർത്ഥനകളേക്കാൾ വലിയ ബാവായുടെ പ്രാർത്ഥനയ്ക്ക് കൂടുതൽ ആഴവും ശക്തിയും ഉണ്ട് എന്ന് അനുഭവത്തിലൂടെ പറയുവാൻ സാധിക്കും.

ജീവിതം പ്രാർത്ഥനയാക്കി മാറ്റിയ വലിയ ബാവായെപ്പോലുള്ള പ്രാർത്ഥനാജീവിതം സഭയ്ക്ക് അന്യം നിന്നുപോകുന്നതാണ് എന്റെ സങ്കടം. രണ്ടാമത്തെ എന്റെ വേദനയുടെ കാരണം, സഭയുടെ സുപ്രധാന കാര്യങ്ങൾക്ക് പോകുമ്പോൾ വലിയ പിതാവ് എന്റെ ശിരസ്സിൽ കൈവെച്ച് പ്രാർത്ഥിച്ചാണ് അയയ്ക്കാറ്. ആ കാര്യങ്ങളൊക്കെ നിറവേറ്റാൻ ദൈവം അനുഗ്രഹിച്ചു. വലിയ ബാവായുടെ പ്രാർത്ഥനയുടെ വലിയ ശക്തി സഭയുടെ എല്ലാ കാര്യങ്ങളിലും അനുഭവിച്ച് അറിയുന്നതിന് സാധിച്ചു. ഈ വലിയ നഷ്ടം എന്റെ സങ്കടത്തെ വർദ്ധിപ്പിക്കുന്നു. സ്ഥാനത്യാഗത്തിലൂടെ ജീവിതത്തെ കൂടുതൽ പ്രാർത്ഥനാനിരതമാക്കി. ഒരുക്കത്തോടെ ദൈവസന്നിധിയിലേക്ക് യാത്രയാകാൻ പ്രാർത്ഥനയോടെ ജീവിതത്തെ ഒരുക്കി. മൗനതയിൽ ദൈവത്തോട് സംസാരിക്കുന്നതിന് വലിയബാവാ ഏറെ ഇഷ്ടപ്പെട്ടിരുന്നു. അതുകൊണ്ട് തന്നെ ആത്മീയതയ്ക്ക് പുതിയ നിർവചനം പിതാവ് നൽകി. ഈ പ്രാർത്ഥനാജീവിതം നമ്മിൽ നിന്ന് പറന്നുപോകുമ്പോൾ നമ്മുടെ ഇടയിലെ വലിയ വിടവ് എന്റെ മനസ്സിൽ സങ്കടമായി മാറുന്നു.

ലോകം അസാധ്യം എന്ന് പറയുമ്പോൾ എല്ലാം സാധ്യം എന്ന് ദൈവത്തോട് ചേർന്ന് ഈ പിതാവിന്റെ ജീവിതം നമ്മോട് പറയുന്നു. ആശ്രമങ്ങൾ അനവധി ഉണ്ടെങ്കിലും യഥാർത്ഥ സന്യാസിമാർ കുറവാണ്. ധനവാന്മാർ ഉണ്ടെങ്കിലും ധന്യരായവർ കുറവാണ്. സമ്പന്നരുണ്ടെങ്കിലും സന്തുഷ്ടരായവർ കുറവാണ്. ഉത്തമ സന്യാസിമാർ ആത്മീയ ഊർജ്ജ സ്രോതസ്സാണ്. ദിദിമോസ് വലിയ ബാവാ നമ്മുടെ ആത്മീയ ഊർജ്ജ സ്രോതസ്സാണ്. സന്യാസജീവിതത്തിലൂടെ ധന്യതയും സന്തുഷ്ടിയും കൈവരിക്കാനുള്ള ഉത്തമ ഉദാഹരണമാണ് നമ്മുടെ പിതാവ്. നമുക്ക് വലിയ പിതാവിനെ തന്ന ദൈവത്തിന് നന്ദി പറയാം. മുമ്പേ കടന്നുപോയ പിതാക്കന്മാരോട് ചേർന്ന് നമുക്ക് പരിശുദ്ധ ദിദിമോസ് പ്രഥമൻ വലിയ ബാവാ നമുക്കുവേണ്ടി സഭയ്ക്ക് മുഴുവനായും പ്രാർത്ഥനയും അനുഗ്രഹവുമായി തീരട്ടെ. ❑







# ജീവനല്ല, ജീവിതമാണ് വലുതെന്ന് പഠിപ്പിച്ച പ. പിതാവ്

## ഡോ. ഗീവർഗ്ഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്താ

എന്നെ ഏറെ സ്നേഹിക്കുന്ന ഞാനേറെ ആദരിക്കുന്ന പ. പിതാവാണ് ദിദിമോസ് ബാവാ തിരുമേനി. അദ്ദേഹത്തെക്കുറിച്ച് ഇറങ്ങുന്ന സ്മരണികയിൽ ഏതാനും വരികൾ എഴുതുവാൻ കഴിയുന്നത് ഭാഗ്യമായി കരുതുന്നു.

കുന്നംകുളത്തുകാരനായ എനിക്ക് കുട്ടിക്കാലത്ത് അറിയാവുന്ന രണ്ട് പിതാക്കന്മാരായിരുന്നു കൊച്ചി മെത്രാസനത്തിന്റെ യൂഹാനോൻ സേവേറിയോസ് പിതാവും മലബാർ മെത്രാസനത്തിന്റെ തോമസ് മാർ തീമോത്തിയോസ് പിതാവും. പെരുന്നാളുകളിലും സമ്മേളനങ്ങളിലുമൊക്കെ അദ്ദേഹം നേതൃത്വം നൽകി സ്വർഗ്ഗീയമായ ആരാധനയും സാരവത്തായ പ്രസംഗങ്ങളും നടത്തുന്നതാണ് അദ്ദേഹത്തെക്കുറിച്ചുള്ള ആദ്യ ഓർമ്മ. ഭക്തിവൈരാഗ്യമുള്ള കണിശക്കാരനും കർക്കശസ്വഭാവിയുമായാണ് അന്നുമുതലേ അദ്ദേഹത്തെ മനസ്സിലാക്കിയിരുന്നത്.

എന്റെ സെമിനാരി പഠനകാലത്ത് മലബാർ മെത്രാസനത്തിൽ നിന്നും മൂന്ന് വൈദിക വിദ്യാർത്ഥികൾ സഹപാഠികൾ ആയി ഉണ്ടായിരുന്നു. ശ്രീ. തോമസ് ജോർജ്ജ്, ശ്രീ. സാബു കുറിയാക്കോസ് (അഭി. അപ്രേം തിരുമേനി), ശ്രീ. എൻ. പി. ജേക്കബ്. മൂവരും എന്റെ അടുത്ത സുഹൃത്തുക്കളായിരുന്നതിനാൽ അവരോടൊപ്പം അഭിവന്ദ്യ തീമോത്തിയോസ് തിരുമേനിയോട് കൂടുതൽ അടുത്ത് ഇടപഴകുവാനും അവരിൽ നിന്നും തിരുമേനിയെ കുറിച്ച് ഏറെ ബഹുമാനത്തോടെ കേൾക്കുവാനും കഴിഞ്ഞിട്ടുണ്ട്. 'ഭയത്തോടും വിറയലോടും' കൂടെ അവർ തിരുമേനിയുടെ മുന്നിൽ നിൽക്കുമ്പോൾ കൂടെ നിൽക്കുവാനും ആരാധനയിൽ സംബന്ധിക്കുവാനും കഴിഞ്ഞിട്ടുണ്ട്. പക്വവും ക്രിസ്തുസ്നേഹത്തിൽ നിറഞ്ഞതുമായ പിതൃവാത്സല്യത്തോടെ ആ പിതാവ് അനേകം സന്ദർഭങ്ങളിൽ അവരോടും എന്നോടും ഇടപെട്ടിട്ടുള്ളത് ഒരിക്കലും മായാത്ത ഓർമ്മകളായി മനസ്സിൽ നിൽക്കുന്നു.

സെമിനാരി പഠനത്തിനുശേഷം സെമിനാരിയിൽ നിന്നുമുള്ള നിർദ്ദേശപ്രകാരം ഞാനും സാബു കുറിയാക്കോസ് അച്ചനും മദ്രാസിൽ ഗുരുകുൽ തിയോളജിക്കൽ കോളജിൽ മാസ്റ്റർ ബിരുദത്തിന് ചേർന്നു. എനിക്ക് സ്കോളർഷിപ്പ് എന്റെ മെത്രാപ്പോലീത്താ അഭി. മിലിത്തിയോസ് തിരുമേനി (പ. പൗലൂസ് ദ്വിതീയൻ ബാവാ) തരാമെന്ന് സമ്മതിച്ചു. കുന്നംകുളത്തുനിന്നും ഞങ്ങൾ രണ്ടുപേരും കോഴിക്കോട് അരമനയിലെത്തി. സന്ധ്യാനമസ്കാരശേഷം അഭി. തീമോത്തിയോസ് തിരുമേനിയെ കണ്ട് കാര്യങ്ങൾ പറഞ്ഞു. കുന്നംകുളത്തെ അച്ചന് കുന്നംകുളത്തെ മെത്രാച്ചനാണ് സ്കോളർഷിപ്പ് നൽകുന്നത് എന്ന് സാബു അച്ചൻ ഉണർത്തിച്ചപ്പോൾ 'എന്റെ അച്ചന് ഞാൻ തരും' എന്ന് തിരുമേനി കൽപിക്കുകയും അപ്രകാരം ചെയ്യുകയും ചെയ്തു. അവിവാഹിതരും ചെറുപ്പക്കാരുമായിരുന്ന ഞങ്ങളെ രണ്ടുപേരെയും പ. ബാവാ തിരുമേനി ഏറെ സ്നേഹിച്ചിരുന്നുവെന്നതിന് നൂറുകണക്കിന് ഉദാഹരണങ്ങൾ ഉണ്ട്.

2002 ഒക്ടോബർ മാസത്തിൽ 21 ദിവസം പ. പിതാവിനെ ശുശ്രൂഷിക്കുവാനും അദ്ദേഹത്തോടൊപ്പം ജർമ്മനിയിലെ നമ്മുടെ ഇടവകകൾ സന്ദർശിക്കുവാനും Berlin, Vienna തുടങ്ങി യൂറോപ്പിലെ പല പട്ടണങ്ങളും സ്ഥലങ്ങളും അദ്ദേഹത്തെ കാണിക്കുവാനും അവസരം ലഭിച്ചതും ജീവിതത്തിലെ ഭാഗ്യമായി കാണുന്നു. ജർമ്മനിയിലെ ഇന്ത്യൻ ഓർത്തഡോക്സ് ഇടവകകളുടെ സംയുക്ത ഫാമിലി കോൺഫ്രൻസ് നടത്തുവാനും പ. പരുമല പെരുന്നാളിന് പ്രധാന കാർമ്മികത്വം വഹിക്കുവാനുമായിരുന്നു അദ്ദേഹം വന്നത്. ഒരുപാട് കാര്യങ്ങൾ അദ്ദേഹത്തിൽ നിന്നും കണ്ടും കേട്ടും പഠിക്കുവാനും അദ്ദേഹവുമായി ഏറെ അടുക്കുവാനും ആ സന്ദർശനം ഉപകരിച്ചു. നാട്ടിൽ തിരിച്ചെത്തിയശേഷം അദ്ദേഹം മടക്കയാത്രയുടെ വിവരണങ്ങളും ഒരു നന്ദിവാക്കും ഒപ്പം അനുഗ്രഹവചനങ്ങളും ചേർത്ത് സ്വന്തം കൈപ്പടയിൽ ഒരു കല്പന എഴുതി എനിക്ക് അയച്ചു തന്നത് ഒരു സ്വകാര്യനിധിയായി ഞാൻ ഇന്നും സൂക്ഷിക്കുന്നു. പ്രായത്തിന്റെയും രോഗത്തിന്റെയും ക്ഷീണാവസ്ഥയുള്ള ഒപ്പം നിയുക്ത കാതോലിക്കാസ്ഥാനവും മെത്രാസനഭരണവും അനേകം പ്രസ്ഥാനങ്ങളുടെ ചുമതലയുമുള്ള ഒരു പിതാവ് കേവലം നിസ്സാരനായ ഒരു വൈദികന് ഇങ്ങനെ ഒരു അനുഗ്രഹ കല്പന എഴുതുക എന്നത് അദ്ദേഹത്തിലെ വലിയ വ്യക്തിത്വത്തിന്റെ ഒരു നിദർശനമായി ഞാൻ കാണുന്നു.

ജർമ്മൻ സന്ദർശനശേഷം പിന്നീട് എപ്പോൾ കാണുമ്പോഴും – പിതൃതുല്യ സ്നേഹത്തിൽ നിറഞ്ഞു നിന്നുകൊണ്ടാണ് 'പുലി കാട്ടിലാണോ വീട്ടിലാണോ' എന്ന ഒരു കോഡ് ഭാഷയിലൂടെ ഒരു ഉത്തമ സന്യാസിയുടെ വരുതിയിൽ നിന്നുകൊണ്ടുള്ള ചെറുപുഞ്ചിരിയോടെ എന്നോട് ചോദിക്കുകയും എന്തെങ്കിലും ചെറിയ ഉപദേശങ്ങൾ നൽകുകയും തലയിൽ കൈവെച്ച് പ്രാർത്ഥിച്ച് അനുഗ്രഹിക്കുകയും ചെയ്യും.

ഒരു സന്ധ്യയ്ക്ക് തിരുമേനിയുടെ സുഖവിവരങ്ങൾ അറിയുവാനും ഒപ്പം അദ്ദേഹത്തിന്റെ പ്രിയ ശിഷ്യന്മാരിൽ ഒരാളും പ്രിൻസിപ്പൽ സെക്രട്ടറിയും ഒപ്പം എന്റെ സഹപാഠിയും ഒറ്റ സുഹൃത്തുമായ സാബു കുറിയാക്കോസ് അച്ചനുമായി കുറച്ച് സമയം ചെലവഴിക്കുവാനുമായി ദേവലോകം അരമനയിലെത്തി. എന്നാൽ തിരുമേനി ഒരു വിദേശയാത്രയിലാണെന്നും രാത്രി വൈകി തിരികെയെത്തുമെന്നും തിരുമേനിയെ കണ്ടശേഷം പോയാൽ മതിയെന്നും പ്രിൻസിപ്പൽ സെക്രട്ടറി കല്പിച്ചു. 'കല്പന' അനുസരിച്ച് ദേവലോകത്ത് നിന്നു. ഏകദേശം വെളുപ്പിന് ഒരു മണിക്ക് തിരുമനസ്സുകൊണ്ട് ദേവലോകത്ത് എത്തി. വണ്ടി നിന്നിട്ടും അദ്ദേഹം ക്ഷീണിതനായിരുന്നതിനാൽ ഉറക്കത്തിലായിരുന്നു. ഉണർന്നപ്പോൾ സാബു അച്ചനും യൽദോ ശെമ്മാശനും ജോജോയും (ശ്രീ. ജേക്കബ് മാത്യു, ദുബായ്) കൂടെ അദ്ദേഹത്തെ കാറിൽ നിന്നും ഇറക്കി. ഞാൻ കൈ മുത്തി. ആ ഉറക്കക്ഷീണത്തിലും ചെറുപുഞ്ചിരിയോടെ എന്നെ സാകൂതം ഒന്നു നോക്കി ചോദ്യം ആവർത്തിച്ചു: 'പുലി കാട്ടിലോ കൂട്ടിലോ.' നൈസർഗ്ഗികമായ ഒരു ചിരിയും സമ്മാനിച്ചു.

ആ സമയത്ത് എന്നെ തിരുമേനി തിരിച്ചറിയുമെന്ന് ഒരിക്കലും പ്രതീക്ഷിച്ചതല്ല. തിരിച്ചറിഞ്ഞില്ലെങ്കിൽ യാതൊരു പ്രയാസവും തോന്നുകയുമില്ലായിരുന്നു. എന്നാൽ വാത്സല്യത്തോടെ എന്നെ തിരിച്ചറിഞ്ഞപ്പോൾ എന്നിലുണ്ടായ സന്തോഷം വാക്കുകളിൽ വിവരിക്കുക പ്രയാസം.

പ. പിതാവിന്റെ ഭരണകാലത്ത് സഭയുടെ മെത്രാപ്പോലീത്താ സ്ഥാനത്തേക്ക് തെരഞ്ഞെടുക്കപ്പെട്ടതും അദ്ദേഹത്തിന്റെ പ്രധാന കാർമ്മികത്വത്തിൽ 2010 മാർച്ച് 21-ന് റമ്പാൻ സ്ഥാനത്തേക്കും അതേ വർഷം മെയ് 12-ന് മെത്രാൻ സ്ഥാനത്തേക്കും വിളിച്ച് വേർതിരിച്ച് ശുദ്ധീകരിക്കപ്പെട്ടതും വലിയ ദൈവകൃപയും അദ്ദേഹത്തിന്റെ സ്നേഹത്തിന്റെ കാണപ്പെട്ട ഒരു ഭാവവുമായി ഞാൻ മനസ്സിലാക്കുന്നു.

പ. പിതാവിനോടൊപ്പം പ. സുന്നഹദോസുകളിലും സമിതികളിലും ഇരിക്കുമ്പോൾ ദൈവമേ ഞാൻ ഇതിനു യോഗ്യനല്ലല്ലോ എന്ന് എപ്പോഴും ഓർക്കുകയും പ്രാർത്ഥിക്കുകയും ചെയ്യുമായിരുന്നു. പ. പിതാവാണ് കല്പന തന്ന് ബലഹീനനായ എന്നെ അഹമ്മദാബാദ് മെത്രാസനത്തിലേക്ക് അയച്ചത്. പ. പിതാവിന്റെ കബറടക്ക ശുശ്രൂഷയിലും ഒന്നാം ഓർമ്മപ്പെരുന്നാളിലും സംബന്ധിക്കുവാനും അനുഗ്രഹം പ്രാപിക്കുവാനും കഴിഞ്ഞു. സമയം ലഭിക്കുമ്പോഴെല്ലാം ആ കബറിടത്തിൽ എത്തി പ്രാർത്ഥിക്കുകയും വി. കുർബാന അർപ്പിക്കുവാനും കഴിയുന്നത് അനുഗ്രഹപ്രദമായി കരുതുന്നു. പ. പിതാവിന്റെ ജീവിതവും പ്രാർത്ഥനയും നമുക്ക് എന്നും കോട്ടയും കാവലുമായിരിക്കട്ടെ. ❑

ലേഖനം

# പരിശുദ്ധാത്മാവേ, പ്രകാശിപ്പിക്കേണമേ!

## ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ്

ദൈവപുത്രൻ മനുഷ്യനായിത്തീർന്നത് പരിശുദ്ധാത്മാവിനെ നമുക്ക് നൽകാനായിരുന്നു എന്ന് പൗരസ്ത്യ സഭാപിതാക്കന്മാർ പഠിപ്പിക്കുന്നു. കാര്യസ്ഥനും ആശ്വാസപ്രദനുമായ പരിശുദ്ധാത്മാവ് എന്നും നമ്മോടൊപ്പം വസിച്ച് നമുക്കുവേണ്ടി പക്ഷവാദം ചെയ്യുകയും നമ്മെ വഴിനടത്തുകയും ചെയ്യുന്നു. പരിശുദ്ധാത്മാവിനെ സഭയ്ക്ക് വരദാനമായി നൽകുന്ന അതിപ്രധാനമായ പെന്തിക്കോസ്തി സംഭവത്തെ ക്രിസ്തു സംഭവവുമായി ബന്ധിപ്പിച്ച് പിതാക്കന്മാർ കാണുകയും സഭയിൽ പരിശുദ്ധാത്മാവിന്റെ പ്രവർത്തനത്തിന് സുപ്രധാനമായ സ്ഥാനം കൽപ്പിക്കുകയും ചെയ്തിരിക്കുന്നു.

പെന്തിക്കോസ്തി എന്ന വാക്കിന്റെ അർത്ഥം 'അമ്പതാമത്തേത്' എന്നാണല്ലോ. ഉയിർപ്പു പെരുന്നാൾ കഴിഞ്ഞ് അമ്പതാം ദിവസം പെന്തിക്കോസ്തിപ്പെരുന്നാൾ ആണ്. യഹൂദർക്ക് പെസഹാ കഴിഞ്ഞ് അമ്പതാം ദിവസം പെന്തിക്കോസ്തിപ്പെരുന്നാൾ ആയിരുന്നു. പഴയനിയമ കാലത്ത് പെന്തിക്കോസ്തി, 'കൊയ്ത്തുപെരുന്നാൾ' (പുറ. 23:16) അത്രെ. വാരോത്സവം (പുറ. 34:22, ആവ. 16:10) എന്നും ആദ്യഫലപ്പെരുന്നാൾ (പുറ. 34:22, സംഖ്യ 28:26) എന്നും ഇതിനെ വിളിച്ചിരുന്നു. കർത്താവിന്റെ കാലമാകുമ്പോഴേക്കും യഹോവ യിസ്രായേലിനോട് ചെയ്ത ഉടമ്പടി പുതുക്കുന്ന പെരുന്നാളായി പെന്തിക്കോസ്തി രൂപാന്തരപ്പെട്ടു. ഉടമ്പടിയിൽ നിലനിൽക്കുന്നതിന് നിയാമകമായ പ്രമാണമാണ് സീനായ് മലയിൽ വച്ച് മോശ മുഖാന്തിരം നൽകിയ ന്യായപ്രമാണം (നിയമം). ആയതിനാൽ, ദൈവം മോശയിലൂടെ ന്യായപ്രമാണം നൽകിയതിന്റെ ഓർമ്മ പുതുക്കുന്നതിന്റെ പെരുന്നാളായും പെന്തിക്കോസ്തിക്ക് പ്രാധാന്യം ലഭിച്ചു. പുതിയനിയമത്തിൽ പെന്തിക്കോസ്തിക്ക് പുതിയ ഒരു അർത്ഥം കൈവന്നിട്ടുണ്ട്. ക്രിസ്തുവിലൂടെ സംസ്ഥാപിതമായ പുതിയ ഉടമ്പടിയിൽ നിലനിൽക്കാൻ ദൈവമക്കൾക്ക് പ്രമാണമായി ലഭിച്ചത് ഒരു പുതിയ ന്യായപ്രമാണമല്ല. പരിശുദ്ധ ത്രിത്വത്തിൽ മൂന്നാമനായ പരിശുദ്ധാത്മാവിനെത്തന്നെ ആയിരുന്നു. നിയമത്തിന് (ന്യായപ്രമാണത്തിന്) വിധി നിഷേധങ്ങളിലൂടെ പുറമേ നിന്ന് മനുഷ്യന് നിർദ്ദേശങ്ങൾ നൽകാനേ നിർവാഹമുള്ളു. എന്നാൽ പരിശുദ്ധാത്മാവ് ഉള്ളിൽ നിവസിച്ച് ദൈവമക്കളെ നിരന്തരം ശുദ്ധീകരണത്തിലേക്കും പ്രകാശത്തിലേക്കും തേജസ്സിലേക്കും വഴി നടത്തുന്നു. പരിശുദ്ധാത്മാവിന്റെ നിവാസവും നടത്തിപ്പും നമ്മിൽ പുതുക്കുന്നതിന് പ്രാർത്ഥിക്കുകയാണ് കാത്തിരിപ്പു കാലത്തിൽ.

### പരിശുദ്ധാത്മാവെന്ന അഗ്നിയും ദീപവും

പരിശുദ്ധാത്മാവിനെ അഗ്നിയായും ദീപമായും വേദപുസ്തകത്തിൽ ചിത്രീകരിച്ചിട്ടുണ്ട്. അഗ്നിയും ദീപവും അന്ധകാരത്തെ അകറ്റി ചുറ്റും ഒരു തേജോവലയം സൃഷ്ടിക്കുന്നു. പരിശുദ്ധാത്മാവ് നിവസിക്കുന്ന വ്യക്തി വിശുദ്ധിയും പ്രകാശവും സ്വീകരിച്ച് ദൈവതേജസ്സു ധരിക്കുന്നു. പരിശുദ്ധാത്മാവാം ദൈവം അഗ്നിയായി, ദീപമായി നമ്മിൽ നിവസിച്ച് തേജസ്സിലേക്ക് നടത്താൻ പരിശുദ്ധാത്മാവിനോട് നാം പ്രത്യേകം കാത്തിരിപ്പു നാളുകളിൽ പ്രാർത്ഥിക്കുന്നു.

### പരിശുദ്ധാത്മാവാകുന്ന അഗ്നി

ക്രിസ്തു നൽകുന്ന സ്നാനത്തെപ്പറ്റി യോഹന്നാൻ സ്നാപകൻ നൽകുന്ന സാക്ഷ്യം പരിശുദ്ധാത്മാവിനെ അഗ്നിയായി കാണുന്നതിന് ഉദാഹരണമാണ്: "അവൻ നിങ്ങളെ പരിശുദ്ധാത്മാവിലും തീയിലും സ്നാനം ഏൽപ്പിക്കും" (മത്തായി. 3:11, ലൂക്കോ. 3:16). ഇവിടെ അഗ്നിയും ആത്മാവും ഒന്നു തന്നെ. വേദപുസ്തക ഭാഷകളിൽ (സംസ്കൃതത്തിലും) ആത്മാവ് എന്ന പദത്തിന് കാറ്റ് എന്ന് അർത്ഥമുണ്ട്. പരിശുദ്ധാത്മാവ് അഗ്നിയുടെ കാറ്റാണ്. വിശുദ്ധ സ്നാനത്തിൽ അഗ്നിക്കാറ്റായി വന്ന് പരിശുദ്ധാത്മാവ് സഭയെ അഭിഷേകം ചെയ്യുന്നു.

പെന്തിക്കോസ്തി ദിവസം പരിശുദ്ധാത്മാവിന്റെ അഭിഷേകം ലഭിച്ച് പുതിയ സഭ പിറന്നു. പെന്തിക്കോസ്തി നാളിൽ സഭ മുഴുവനും മാളികയിൽ



സമ്മേളിച്ചിരിക്കുകയായിരുന്നു. "പെട്ടെന്ന് കൊടിയ കാറ്റടിക്കുന്നതുപോലെ" അവർക്ക് അനുഭവപ്പെട്ടു. "അഗ്നിജ്വാല പോലെ പിളർന്നിരിക്കുന്ന നാവുകൾ അവർക്കു പ്രത്യക്ഷമായി അവരിൽ ഓരോരുത്തന്റെ മേൽ പതിഞ്ഞു. എല്ലാവരും പരിശുദ്ധാത്മാവ് നിറഞ്ഞവരായി..." (അപ്പോ. 2:1–3). ഇവിടെ അഗ്നി കൊടിയ കാറ്റായി വന്ന് ആദിമസഭയുടെ മേൽ പതിയുകയായിരുന്നു.

### പരിശുദ്ധാത്മാവാകുന്ന ദീപം

അഗ്നിയുടെ തന്നെ മറ്റൊരു രൂപമാണ് ദീപം. അഗ്നി, ദീപം കൂടിയാണല്ലോ. വിളക്കായി പരിശുദ്ധാത്മാവ് വെളിച്ചം നൽകുന്നു. സഖര്യാ പ്രവാചകനുണ്ടായ ദർശനത്തിൽ രണ്ടു ഒലിവുമരങ്ങളുടെ നടുവിൽ ജ്വലിച്ചു നില്ക്കുന്ന ഏഴു വിളക്കുകൾ പരിശുദ്ധാത്മാവിന്റെ പ്രതീകമാണ്. "ഇത് എന്താകുന്നു" എന്ന ചോദ്യത്തിന് ദൂതൻ നൽകുന്ന ഉത്തരം ശ്രദ്ധേയമാണ്. "സൈന്യത്താലല്ല, ശക്തിയാലുമല്ല, എന്റെ ആത്മാവിനാലത്രെ എന്ന് സൈന്യങ്ങളുടെ യഹോവ അരുളിച്ചെയ്യുന്നു" (സഖ. 4:6). ദേവാലയ നിർമ്മാണം പൂർത്തീകരിക്കുന്നതിന് വിലങ്ങടിച്ചു നിൽക്കുന്ന പ്രതികൂലതയുടെ കുന്ന് സമഭൂമിയായിത്തീരും. "കൃപ, കൃപ'' എന്ന ആർപ്പോടെ ആണിക്കല്ലു കയറ്റുവാൻ യഹോവയുടെ അഭിഷിക്തനായ സെരുബ്ബാബേലിന് ശക്തി ലഭിക്കും (4:7). യറുശലേം ദേവാലയത്തിന്റെ നടുവിൽ സ്ഥാപിതമായിരിക്കുന്ന ഏഴു ശാഖകളുള്ള വിളക്ക് ദൈവസാന്നിധ്യത്തെ സൂചിപ്പിക്കുന്നു. ദൈവസാന്നിധ്യം ദൈവജനത്തിന് വെളിച്ചമായി പകർന്നുകൊടുക്കുന്നത് പരിശുദ്ധാത്മാവായ ദീപമാണ്. ദൈവസാന്നിദ്ധ്യം ദൈവത്തിന്റെ രക്ഷാകരമായ സാന്നിധ്യമാണ്. ഇതിലേക്ക് ദൈവമക്കളെ വഴിനടത്തുന്നത് പരിശുദ്ധാത്മാവാകുന്ന വിളക്കത്രെ. സഭ പണിയപ്പെടുന്നതിനും നിലനിൽക്കുന്നതിനും പരിശുദ്ധാത്മാവാകുന്ന വെളിച്ചം

വേണം.

പരിശുദ്ധാത്മാവിനെ ദീപമായിക്കാണുന്ന പല സന്ദർഭങ്ങളും പുതിയ നിയമത്തിലുണ്ട്. വിശുദ്ധ യോഹന്നാനുണ്ടായ വെളിപാടിൽ "ദൈവത്തിന്റെ ഏഴ് ആത്മാക്കളായ ഏഴ് ദീപങ്ങൾ" പിതാവാം ദൈവത്തിന്റെ സിംഹാസനത്തിനു മുമ്പിൽ ജ്വലിച്ചുകൊണ്ടിരിക്കുന്നതായി രേഖപ്പെടുത്തിയിരിക്കുന്നു (വെളി. 4:5). ഇവിടെ "ഏഴ്" എന്ന സംഖ്യ പൂർണ്ണതയെ കുറിക്കുന്നു. പരിശുദ്ധാത്മാവിന്റെ പൂർണ്ണ സാന്നിദ്ധ്യം സൂചിതമായിരിക്കുന്നു. പരിശുദ്ധാത്മാവിനെ വിളക്കായി ചിത്രീകരിക്കുമ്പോൾ ദേവാലയത്തിലെ ഏഴു ശാഖകളുള്ള വിളക്ക് പശ്ചാത്തലത്തിൽ ഉണ്ട്. ഏഴ് ശാഖകൾ ഉണ്ടെങ്കിലും അത് ഒരു വിളക്ക് തന്നെയാണല്ലോ. ചുറ്റും നിറഞ്ഞ് പ്രകാശിക്കുന്ന ദീപസമാനം പരിശുദ്ധാത്മാവിന്റെ സാന്നിധ്യം പിതാവാംദൈവത്തിന്റെ സിംഹാസനത്തിനു മുമ്പിൽ ജ്വലിച്ചു നിൽക്കുന്നു.

രണ്ടു ഭാഗങ്ങളിൽ പരിശുദ്ധാത്മാവിനെ ദീപമായി വിശുദ്ധ പൗലോസ് സങ്കൽപ്പിക്കുന്നുണ്ട്. 1. തെസ്സ 5:9-ൽ "ആത്മാവിനെ കെടുക്കരുത്" എന്ന് പറഞ്ഞിരിക്കുന്നു. ഈ പരിഭാഷ മൂലത്തിലെ അർത്ഥം വേണ്ടവണ്ണം സംവേദിക്കുന്നില്ല. "കെടുക്കരുത്" എന്ന പദത്തിന് സമാനമായി മൂലഭാഷയായ ഗ്രീക്കിൽ ഉപയോഗിച്ചിരിക്കുന്ന വാക്കിന് "ഊതിക്കെടുത്തുക" (Put out, extinguish) എന്നാണർത്ഥം. "ആത്മാവിനെ ഊതിക്കെടുത്തരുത്" എന്ന് പരിഭാഷപ്പെടുത്തണം. ആത്മാവാകുന്ന ദീപത്തെ ഊതിക്കെടുത്താതെ ജ്വലിച്ചു പ്രകാശിക്കുവാൻ അനുവദിക്കണം എന്നാണ് പൗലോസ് നൽകുന്ന പ്രബോധനത്തിന്റെ പൊരുൾ. 2 തിമോ. 1:6-ൽ വി. പൗലോസ് തീമോത്തിയോസിനെ പ്രബോധിപ്പിക്കുന്നു: "എന്റെ കൈവെപ്പിനാൽ നിന്നിലുള്ള ദൈവത്തിന്റെ കൃപാവരം ജ്വലിപ്പിക്കണം." കൈവെയ്പ്പിലൂടെ ലഭിച്ച പരിശുദ്ധാത്മാവിന്റെ കൃപാവരത്തെക്കുറിച്ചാണ് ഇവിടെ ഉദ്ദേശിക്കുന്നതെന്ന് തുടർന്നു വരുന്ന വാക്യത്തിൽ നിന്നും വ്യക്തമാകുന്നുണ്ട്. "ജ്വലിപ്പിക്കണം" എന്ന പദത്തിന് മൂലഭാഷയിലുള്ള വാക്കിനു പിമ്പിലുള്ള സങ്കൽപം, മങ്ങിത്തുടങ്ങുന്ന ദീപം എണ്ണ പകർന്ന് വീണ്ടും ജ്വലിപ്പിച്ചു നിർത്തണം എന്നത്രെ. ഇവിടെയും പരിശുദ്ധാത്മാവിനെ ദീപമായി സങ്കല്പിച്ചിരിക്കുന്നു.

### തേജസ്സിന്റെ ആത്മാവ്

1 പത്രോ. 4:14-ൽ "മഹത്വത്തിന്റെ ആത്മാവായ പരിശുദ്ധാത്മാവ് നിങ്ങളുടെ ഉള്ളിൽ വസിക്കുന്നു" എന്ന് പറഞ്ഞിരിക്കുന്നു. ഇവിടെ 'മഹത്വം' എന്നതിനേക്കാൾ ഉത്തമം 'തേജസ്സ്" എന്ന പരിഭാഷയത്രെ. ദൈവം ആദാമിനെ സൃഷ്ടിച്ചപ്പോൾ അഭൗമികമായ തേജസ്സ് അവനെ വലയം ചെയ്തിരുന്നു. എന്നാൽ പാപം ചെയ്തപ്പോൾ തേജസ്സു നഷ്ടമായിത്തീർന്നു. വീണ്ടും മനുഷ്യകുലത്തെ തേജസ്സിലേക്ക് നടത്തുന്ന പുതിയനിയമത്തിന്റെ ശുശ്രൂഷയുടെ മുഖ്യപരികർമ്മി പരിശുദ്ധാത്മാവത്രെ. പഴയനിയമ ശുശ്രൂഷയ്ക്ക് തേജസ്സ് ഉണ്ടായിരുന്നു. മോശയുടെ മുഖത്തു തെളിഞ്ഞ തേജസ്സ് നിയമത്തിന്റെ ശുശ്രൂഷയുടെ തേജസ്സ് ആയിരുന്നു. എന്നാൽ ആത്മാവിന്റെ ശുശ്രൂഷയുടെ ഫലമായി മനുഷ്യരാശിക്ക് നൽകപ്പെടുന്ന തേജസ്സിന്റെ അനുഭവം നിയമത്തിന്റെ ശുശ്രൂഷ നൽകുന്ന തേജസ്സുമായി തട്ടിച്ചുനോക്കുവാൻ പോലും കഴിയാതെവണ്ണം അത്രയ്ക്ക് ശ്രേഷ്ഠമത്രെ (2 കൊരി. 3:11). പാപത്താൽ തേജസ്സു നഷ്ടപ്പെട്ട മനുഷ്യരാശിയെ ദൈവതേജസ്സിലേക്ക് നയിക്കുന്ന പുതിയനിയമത്തിന്റെ നടത്തിപ്പുകാരനായ പരിശുദ്ധാത്മാവിന് 'തേജസ്സിന്റെ ആത്മാവ്' എന്ന വിശേഷണം യുക്തമായിരിക്കുന്നു.

### പരിശുദ്ധാത്മ നിറവിലേക്ക്

അഗ്നി, ദീപം, തേജസ്സ് ഇവ മൂന്നും പരസ്പരം ബന്ധമുള്ള പദങ്ങളത്രെ. അഗ്നി, ദീപമായും തേജസ്സായും കാണുന്നു. അഗ്നി ശുദ്ധീകരിക്കുന്നു. അശുദ്ധിയിൽ നിന്നുള്ള ശുദ്ധീകരണം എന്ന ആശയമാണ് അഗ്നിയോടു ചേർന്നുവരുന്നത്. അന്ധകാരം അകറ്റുന്ന പ്രകാശം എന്ന ആശയം ദീപത്തോടു ചേർന്നും വരുന്നു. ശുദ്ധീകരണവും വെളിച്ചവും ലഭിച്ച വ്യക്തിയെ വലയം ചെയ്യുന്നതാണ് തേജസ്സ്. പരിശുദ്ധാത്മാവ് നമ്മെ ശുദ്ധീകരിച്ച് പ്രകാശിപ്പിച്ച് തേജസ്സണിയിക്കുന്നു.

സ്നാനത്തിൽ പരിശുദ്ധാത്മാവിനെ പ്രാപിച്ച നാം ഇനിയും പരിശുദ്ധാത്മ നിറവിനായി കാത്തിരിക്കണമോ? അശുദ്ധി കടന്നുകൂടാനുള്ള സാധ്യത ലോകത്തിലായിരിക്കുന്നിടത്തോളം നമുക്കുണ്ട്. അശുദ്ധി പരിശുദ്ധാത്മാവിനെ അകറ്റും. ശുദ്ധീകരണത്തിൽ വളരുന്തോറും പരിശുദ്ധാത്മ സാന്നിദ്ധ്യം നിറഞ്ഞു വരും. പരിശുദ്ധാത്മ നിറവിൽ നിലനിൽക്കുവാൻ നാം നിരന്തരം പരിശ്രമിക്കുകയും പ്രാർത്ഥിക്കുകയും വേണം.

"ദൈവമേ, നിർമ്മലമായൊരു ഹൃദയം എന്നിൽ സൃഷ്ടിച്ച് സ്ഥിരമായൊരാത്മാവിനെ എന്നിൽ പുതുക്കേണമേ" എന്ന് സങ്കീർത്തനക്കാരനോടൊപ്പം (51:10) നാമും പ്രാർത്ഥിച്ച് പരിശുദ്ധാത്മ നിറവിനായി കാത്തി രിക്കാം.





മദ്രാസ് ഭദ്രാസനാധിപനും കോട്ടയം ഭദ്രാസന സഹായ മെത്രാപ്പോലീത്തയുമായ അഭി. ഡോ. യൂഹാനോൻ മാർ ദീയസ്കോറോസ് മെത്രാപ്പോലീത്തയ്ക്ക് ജന്മദിന ആശംസകൾ

മെയ് 28




## ഫാദർ വി. സി. ശാമുവേൽ വെബ്സൈറ്റ് ഉദ്ഘാടനം

ഫാ. ഡോ. വി. സി. ശാമുവേലിന്റെ പാവനസ്മരണാർത്ഥം സ്ഥാപിതമായ എക്യൂമെനിക്കൽ പഠനവേദിയുടെ ആഭിമുഖ്യത്തിൽ നവീകരിച്ച വെബ്സൈറ്റ് അദ്ദേഹത്തിന്റെ ഉൽകൃഷ്ട ശിഷ്യഗണത്തിഗണത്തിലുൾപ്പെടുന്ന ഡോ. യൂഹാനോൻ മാർ ദിയസ്കോറോസ് മെത്രാപ്പോലീത്താ പ്രകാശനകർമ്മം നിർവ്വഹിച്ചു.

പാമ്പാടി മാർ കുറിയാക്കോസ് ദയറായിൽ വച്ച് നടന്ന ചടങ്ങിൽ ഡോ. വി.സി. ശാമുവേൽ അച്ചനോടൊപ്പം സെറാംപൂർ സർവ്വകലാശാലയിൽ സഹാധ്യാപകനും മാർത്തോമ്മാ തിയോളോജിക്കൽ കോളേജ് മുൻ പ്രിൻസിപ്പാളുമായിരുന്ന റവ. ഡോ. കെ.വി. മാത്യു, മഹാത്മാ ഗാന്ധി സർവകലാശലയുടെ ഗവേഷണ പഠനകേന്ദ്രമായ സെന്റ് റ് എഫ്രേം എക്യൂമെനിക്കൽ റിസർച് ഇൻസ്റ്റിറ്റ്യൂട്ട് (സീറി) ഡയറക്ടറും സഹപ്രവർത്തകനുമായ റെവ. ഡോ. ജേക്കബ് തെക്കേപ്പറമ്പിൽ, സുറിയാനി സംഗീത വിദ്യാലയ ശ്രുതി ഡയറക്ടറും ഓർത്തഡോസ് തിയോളോജിക്കൽ കോളേജ് പ്രൊഫെസ്സറും ശിഷ്യനുമായ ഫാ.ഡോ.എം.പി. ജോർജ്, കെ.വി. മാമ്മൻ, ഡോ. വർഗിസ് പേരയിൽ, ഇ.ജെ. വർഗിസ് എന്നിവർ ആശംസകൾ അർപ്പിച്ചു.

മെയ് 30

# സ്വർഗ്ഗാരോഹണ പെരുന്നാൾ

**(വി. മർക്കോസ് 16:14–20)**

**ഫാ. മാത്യു വർഗീസ് കുളങ്ങാട്ടിൽ**



ചില പണ്ഡിതർ പരസ്യശുശ്രൂഷയിലെ യാത്രയുടെ സമാപനം കുറിക്കുന്ന സ്വർഗ്ഗയാത്രയാണ് സ്വർഗ്ഗാരോഹണം എന്ന് എഴുതിയിട്ടുണ്ട്. ഉയർപ്പിന്റെ നാൽപ്പതാം ദിവസം ഒലീവ് മലയിൽ നിന്നാണ കർത്താവ് സവർഗ്ഗരോഹണം ചെയ്തത്.(അപ്പോ. പ്രവൃ 1.2,9,12) പുതിയ നിയമ സഭയുടെ ആരംഭത്തെ സൂചിപ്പിച്ചാണ് പിതാക്കന്മാർ സ്വർഗ്ഗാരോഹണ സംഗതികൾ പഠിപ്പിച്ചത്. കാരണം ഉത്ഥാനത്തിലും സ്വർഗ്ഗാരോഹണത്തിലും ഊന്നിയുള്ള രക്ഷാകരമായ രഹസ്യത്തെയാണ് അവരുടെ പഠിപ്പിക്കലുകൾ പ്രകാശിപ്പിച്ചത്. യേശു തമ്പുരാൻ എന്നന്നേയ്ക്കും ജീവിക്കുന്നുവെന്നും, താൻ പിതാവാം ദൈവത്തിന്റെ വലഭാഗത്തിരിക്കുന്നുവെന്നും(എഫേ 1.20) ലോകത്തിന് ബോധ്യമാകുന്ന നാല്പതുദിവസങ്ങളുടെ ധ്യാനമാണ് സഭയാകുന്ന മണവാട്ടിക്ക് ലഭിച്ചിരിക്കുന്നത്.സുവിശേഷങ്ങൾ യേശു തമ്പുരാന്റെ ഭൗമീക ജീവിതത്തിന്റെ പൂർത്തീകരണത്തെയും, ശ്ലീഹന്മാരുടെ നടപ്പുകളുടെ പുസ്തകം പരി.സഭാ ദൗത്യത്തിന്റെ ആരംഭത്തെയുമാണ് കുറിക്കുക.

സ്വർഗ്ഗാരോഹണം സഭാ ദൗത്യത്തെ കൃത്യമായി ഓർമ്മിപ്പിക്കുന്ന ഒരു ഭാഗമാണ്. സച്ചിദാനന്ദന്റെ വാതിലുമേറ്റി നടക്കുന്നൊരാൾ എന്ന ഒരു കവിതയുണ്ട്. നഗരവീഥികളിലൂടെ വാതിലിന് വീടന്വേഷിച്ച് കൊണ്ട് ഒരാൾ നടക്കുന്നു. വാതിലിന്റെ കിനാവുകൾ സ്വർഗ്ഗത്തിന്റെ വാതിലാകണമെന്നതായിരുന്നു. ഭൂമിയിലൊതുങ്ങാത്ത സ്വപ്നം! പക്ഷെ അതിനെ കാത്തിരിക്കുന്നത് നരകത്തിന്റെ ഉടമസ്ഥനാണ് എന്നിങ്ങനെയാണ് ആ വരികൾ അവസാനിക്കുക. നമ്മുടെ ക്രീസ്തീയ യാത്രകളൊടുങ്ങുന്നത് ഏത് പടിവാതിൽക്കലാണ് എന്ന് നമ്മോട് ചോദിക്കുവാനുള്ള നിമിഷമാണ് സ്വർഗ്ഗാരോഹണപെരുന്നാൾ.

**1. സ്വർഗ്ഗാരോഹണത്തിന്റെ സന്ദേശമുഖങ്ങൾ**

സ്വർഗ്ഗാരോഹണപെരുന്നാൾ വരെയുള്ള ദിനങ്ങളിൽ ഉത്ഥാനത്തിലൂടെ അവിടുന്ന്, മരണത്തിന്റെ വേലി തകർത്തതും; പാപത്തിന്റെ ശക്തിയെ കെടുത്തിയതും, പാതാളത്തിന്റെ കോട്ടകൾ നിലംപരിചാക്കിയതും നാം ധ്യാനിക്കണം. ശിഷ്യന്മാരോടൊന്നിച്ചുള്ള ഉത്ഥിത നാഥന്റെ സഞ്ചാരം തന്റെ മരണത്താൽ താൻ ജീവിപ്പിച്ചവരും, ഉയർപ്പിന്റെ പ്രഘോഷകരുമായ തീർന്ന മരിച്ചവരുടെ ഉത്ഥാനവും വഴി മരിച്ചവരിൽ നിന്നുള്ള ഉയർപ്പിന്റെ നല്ല പ്രതീക്ഷയും ഉറപ്പും ലോകത്തിന് നൽകുന്നതായിരുന്നു.

ലോകത്തിനു മുഴുവനുള്ള സന്ദേശവാഹകരാണ് ശിഷ്യന്മാരെന്ന് ബോധ്യപ്പെടുത്തുന്ന ആഹ്വാനമാണ് ഇന്നത്തെ വായനാഭാഗത്ത് കാണുക. ഇത് വി.മത്തായി ശ്ലീഹായും (28.19,20) പ്രതിപാദിക്കുന്നുണ്ടല്ലോ. എന്നാൽ ശ്രദ്ധേയമായ ഒന്ന് അപ്പോ.പ്രവൃത്തികളിൽ കാണാം. കർത്താവേ നീ ഇസ്രായേലിന് രാജ്യം യഥാസ്ഥാനത്താക്കി നൽകുന്നത് ഇപ്പോഴാണോ എന്ന ചോദ്യത്തിന് (1.6) ഉത്തരം നൽകുമ്പോൾ നിങ്ങൾ പരിശുദ്ധാത്മ ശക്തി ലഭിച്ചിട്ട് യെരുശലേമിലും, യെഹൂദ്യയിൽ എല്ലാടത്തും ശമര്യയിലും ഭൂമിയുടെ അറ്റത്തോളവും നിങ്ങൾ എന്റെ സക്ഷികൾ ആകും എന്ന് പറഞ്ഞാണ് കർത്താവ് ആരോഹണം ചെയ്യുന്നത്. ആയതിനാൽ ഇനി പറയുന്ന പ്രധാന കാര്യങ്ങൾ നമ്മുടെ മനസ്സിൽ ഉണ്ടാകണം.

1) ക്രിസ്തു സാക്ഷികളാവുക: ക്രിസ്തുവിന്റെ സുവിശേഷവാഹകരായി ജീവിതം രൂപപെടുത്തുന്നവരാകണം ഓർത്തഡോക്സ് വിശ്വാസികൾ. ഒരു എത്യോപ്യൻ ബിഷപ്പ് പറഞ്ഞതുപോലെ ഞങ്ങളുടെ കുടുംബങ്ങളാണ് ഞങ്ങളുടെ സുവിശേഷകർ എന്ന് പറയുവാൻ നമുക്കും സാധിക്കേണ്ടതല്ലേ?

2) ആഗോള സമീപനം: ക്രൈസ്തവ സാക്ഷ്യത്തിന് മൂല്ല്യച്യുതി സംഭവിക്കുന്ന നാളുകളാണിത്. എന്തെന്നാൽ ഓരോ ഇടവകയും ഓരോ സഭകളും പരമാധികാരത്തിന്റെ ഒറ്റപ്പെട്ട ദ്വീപുകളായി തീർന്നിരിക്കുന്നു.ഇടുങ്ങിയ ചിന്തധാരകളും തുറവിയില്ലാത്ത ദർശനങ്ങളും ക്രിസ്തു വീക്ഷണത്തിൽ നിന്ന് നമ്മെ ബഹുദുരം പിന്നോട്ടടിക്കുകയാണ്.

3) ഒലിവുമലയിലെ കർത്താവ് സ്വർഗ്ഗോരോഹണം ചെയ്ത സ്ഥലം പുരാതന സഭകൾക്ക് വി.ബലി അർപ്പിക്കുവാൻ അവകാശമുള്ളതായി കാണാം. എന്നാൽ ആ സഭകൾ ലോകം മുഴുവനായി കർത്താവ് ഏൽപ്പിച്ച ഉത്തരവാദിത്തം ഇന്ന് വിസ്മരിക്കുന്നു.

4) വി. മർക്കോസ് 16. 14–20 വരെയുള്ള ഭാഗത്ത് പ്രതിപാദിക്കുന്ന കാര്യങ്ങൾ ഒരർത്ഥത്തിൽ അപ്പോസ്തോലിക കാലത്ത് നിറവേറ്റപ്പെട്ടതായി കാണാം. അപ്പോസ്തോലർ പുതുഭാഷകളിൽ സംസാരിച്ചു(അപ്പോ.പ്രവൃ 2.4) അനേകരെ മാനസാന്തരപ്പെടുത്തുകയും മാമ്മോദീസാ മുക്കുകയും, വിജാതിയർ അവരെ വിഷപാനം ചെയ്യിപ്പിച്ചിട്ടും മരിക്കാതിരിക്കുകയും ചെയ്തു(അപ്പോ.പ്രവൃ 28.5). കൂടാതെ, അനേകം രോഗികൾ സൗഖ്യമായതും കാണുന്നു. ആയതിനാൽ ഈക്കാര്യങ്ങൾ അസംഭാവ്യമായിരുന്നില്ല എന്ന് ഇവിടെ സൂചിപ്പിക്കുകയാണിവിടെ.

പുരാതന കൈയെഴുത്തുപ്രതികളിൽ കാണാത്ത ഒരു ഭാഗമാണ് ഈ വേദഭാഗം. എന്നാൽ അത് നൽകുന്ന സന്ദേശം പ്രധാനമായി കാണാം. ക്രൈസ്തവീകതയുടെ ധർമ്മത്തെ വിസമരിച്ചാൽ നാം കർത്താവിന്റെ രണ്ടാമത്തെ വരവിൽ കുറ്റക്കാരായി തീരും.എന്നാൽ ഈ ഭാഗത്ത ആക്ഷരീകമായി ദുർവ്യഖ്യാനം നടത്തുന്ന ചിലരെങ്കിലുമുണ്ട്. അങ്ങിനെ സ്നാനവാദികളായ ചിലർ ഉന്നയിക്കുന്ന അർത്ഥരഹിതമാണ്.

കാരണം ശിശുസ്നാനത്തെ എതിർക്കുവാൻ മാത്രമാണ് അവർ ഈ ഭാഗം ഉപയോഗിക്കുക. പ്രസംഗം കേൾക്കുന്നവർ അഥവാ അക്രൈസ്തവരായവർ വിശ്വസിച്ച് മാമ്മോദീസാ ഏൽക്കണം എന്നതിനെ എത്ര വക്രീകരിച്ചാണ് ഇത്തരക്കാർ അവതരിപ്പിക്കുന്നത്. നൽകുന്ന നവദൗത്യങ്ങളിലേക്കും കർത്താവിന്റെ പുനരാഗമന പ്രതീക്ഷയോടും മനസ്സ് വെച്ച് ഈ ഭാഗം വായിക്കാനാകണം.

നാം കാണുന്ന ലോകത്തിനപ്പുറത്തേക്കുള്ള ഒരു യാത്രയാണ് സ്വർഗ്ഗാരോഹണമെന്ന് ചിന്തിച്ചാൽ പ്രസാദകരമായ ഒരു കാലത്തേക്കുള്ള നമ്മുടെ ദൗത്യത്തിന്റെ ആരംഭമായും നമുക്കതിനെ സ്വീകരിക്കാം. ലോകം മുഴുവൻ സ്വർഗ്ഗാരോഹണം ചെയ്ത കർത്താവിനെ നാം ഉയർത്തി സാക്ഷിക്കുന്ന ഒരു ചിത്രമായി ഈ സ്വർഗ്ഗാരോഹണ പെരുന്നാൾ ശുശ്രൂഷയിലെ സ്ലീബാ ആഘോഷം നമുക്ക് അനുഭവവേദ്യമാകും. അങ്ങിനെ ലോകത്തിന്റെ സീമകളോളം നമുക്ക് ഈ ദൗത്യപ്രകാശനം ഏറ്റെടുക്കാം.

❑



**തുമ്പമൺ ഭദ്രാസനത്തിലെ കുമ്പഴ മാർ ശെമവൂൻ ദസ്തുനി ഓർത്തഡോക്സ് കത്തീഡ്രലിൽ കുര്യാക്കോസ് മാർ ക്ലീമ്മീസ് തിരുമേനിയുടേയും ജോഷ്വാ മാർ നിക്കോദിമോസ് തിരുമേനിയുടേയും കാർമ്മികത്വത്തിൽ നടന്ന ശുശ്രൂഷയിൽ ഫാദർ ജോൺ പനാറയിൽ കോറെപ്പിസ്കോപ്പാ പദവിയിലേക്കുയർത്തപ്പെട്ടു.**



## സ്നേഹദീപ്തി - പ്രളയ ദുരിതാശ്വാസ പദ്ധതി അതിജീവനത്തിന് ഒരു കൈത്തിരിവെട്ടം

കേരളം കണ്ട ഏറ്റവും വലിയ പേമാരിയിലും പ്രളയത്തിലും തകർന്നുപോയ ഭവനങ്ങൾക്കു പുനർജന്മം നൽകുവാനുള്ള സഭയുടെ ദൗത്യത്തിന് ന്യൂഡൽഹി ഹോസ്ഖാസ് സെന്റ് മേരീസ് ഓർത്തഡോക്സ് കത്തീഡ്രൽ യുവജന പ്രസ്ഥാനം പിന്തുണ നൽകി ആദ്യ ഭവനത്തിന്റെ കല്ലിടീൽ കർമ്മം ഇടുക്കി മേപ്പാറയിൽ വച്ചു നടത്തപ്പെട്ടു. ഡൽഹി ഹോസ്ഖാസ് സെൻറ് മേരീസ് ഓർത്തഡോക്സ് കത്തീഡ്രൽ വികാരി ഫാ. അജു എബ്രഹാം, ഇടുക്കി അയ്യപ്പൻകോവിൽ സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളി വികാരി ഫാ . ബിജു ആൻഡ്രൂസ്, സഹ വികാരി ഫാ . ജോസഫ് മാത്യു, മേപ്പാറ ലൂർദ്മാതാ റോമൻ കാത്തോലിക് പള്ളി വികാരി ഫാ ജോർജ് എന്നിവർ സംബന്ധിച്ചു.

## ഓസ്ട്രേലിയ പെർത്ത് ദേവാലയം കൂദാശക്ക് ഒരുങ്ങുന്നു

ഓസ്ട്രേലിയ: പെർത്ത് സെൻറ്. ജോർജ് ഇന്ത്യൻ ഓർത്തഡോക്സ് ദേവാലയം വിശുദ്ധ മൂറോൻ കൂദാശക്ക് ഒരുങ്ങുന്നു. മെയ് 31, ജൂൺ 1 (വെള്ളി, ശനി) തീയതികളിലായി നടക്കുന്ന കൂദാശക്ക് കൊച്ചി ഭദ്രാസനാധിപൻ ഡോ. യാക്കൂബ് മാർ ഐറേനിയോസ്, സുൽത്താൻ ബത്തേരി ഭദ്രാസനാധിപൻ ഏബ്രഹാം മാർ എപ്പിഫാനിയോസ്, മദ്രാസ് ഭദ്രാസനാധിപൻ ഡോ. യൂഹാനോൻ മാർ ദീയസ്കോറോസ് എന്നീ മെത്രാപ്പോലീത്തമാർ മുഖ്യ കാർമികത്വം വഹിക്കും. ഓസ്ട്രേലിയ റീജിയനിലെ വൈദീകരുടെ സഹകാർമികത്വത്തിലും, വിശ്വാസികളുടെ പ്രാർത്ഥനാപൂർവ്വമായ സഹകരണത്തിലും കൂദാശ അനുഗ്രഹകരമാക്കുന്നതിനായുള്ള പ്രവർത്തനങ്ങൾ പുരോഗമിക്കുന്നു.



**ബ്രഹ്മവാർ ഭദ്രാസന സൺഡേസ്കൂൾ ലീഡർ ഷിപ്പ് ക്യാമ്പ് ബ്രഹ്മവാർ സെന്റ് മേരീസ് ഓർത്തഡോക്സ് കത്തീഡ്രലിൽ നടത്തപ്പെട്ടു.**

## മുള്ളനിക്കാട് വലിയ പള്ളിയുടെ ശതാബ്ദി ആഘോഷങ്ങളുടെ സമാപനം

മുള്ളനിക്കാട് സെന്റ് മേരീസ് ഓർത്തഡോക്സ് വലിയ പള്ളിയുടെ ശതാബ്ദി ആഘോഷങ്ങളുടെ സമാപനം 2019 മെയ്19 മുതൽ 29 വരെ തീയതികളിൽ നടന്നു.

ഡോ. സഖറിയാസ് മാർ അപ്രേം മെത്രാപ്പോലീത്ത വി. കുർബ്ബാന അർപ്പിച്ചു. ഉച്ചക്ക് ശതാബ്ദി സമാപന സന്ദേശ വാഹനഘോഷയാത്രയും സന്ധ്യാ നമസ്കാരത്തിന് ശേഷം ഓമല്ലൂർ ദേശത്തിലെ വിവിധ മേഖലകളിൽ ഉള്ള പ്രമുഖരേയും ഇടവക മുൻ വികാരിമാർ ട്രസ്റ്റീ സെക്രട്ടറിമാർ ഡിസ്ട്രിക്ട് ഭദ്രാസന കേന്ദ്ര ഭാരവാഹികൾ ആയിരുന്ന ഇടവകാംഗങ്ങളെ ആദരിച്ചു. ആദരിക്കൽ ചടങ്ങിൽ ഡോ. ജോഷ്വ മാർ നിക്കോദിമോസ് അദ്ധ്യക്ഷത വഹിച്ചു. യോഗം കടന്നപള്ളി രാമചന്ദ്രൻ ഉദ്ഘാടനം ചെയ്തു. ഡോ ജോർജ് ജോസഫ് (മുൻ സഭാ സെക്രട്ടറി) മുഖ്യസന്ദേശം നൽകി. വീണാ ജോർജ് എം.എൽ.എ. വിശിഷ്ടാതിഥി ആയിരുന്നു.

28-ന് നടക്കുന്ന സമാപന സമാപന സമ്മേളനത്തിൽ പ. ബാവായും ഇടവക മെത്രപ്പോലീത്താ കുറിയാക്കോസ് മാർ ക്ലിമിസും ജസ്റ്റിസ് ബെഞ്ചമിൻ കോശി, അഡ്വ. ബിജു ഉമ്മൻ, ആന്റോ ആന്റണി എം.പി., വീണാ ജോർജ് എം.എൽ.എ., പി. ബി. നൂഹ് തുടങ്ങിയവർ പങ്കെടുക്കും.




**പത്താം ക്ലാസ്സ് പാസ്സായ വിദ്യാർത്ഥികൾക്കു വേണ്ടി ചെങ്ങന്നൂർ ബഥേൽ അരമനയിൽ നടന്ന വ്യക്തിത്വ വികസന മാർഗനിർദേശക ക്ലാസ്സ് ഡോ. മാത്യൂസ് മാർ തീമോത്തിയോസ് മെത്രോപ്പോലീത്ത ഉദ്ഘാടനം ചെയ്തു. ഇന്റർനാഷണൽ ട്രെയിനർ സൂസൻ ജോർജ് ക്ലാസെടുത്തു. 121 വിദ്യാർത്ഥികൾ വിവിധ ഇടവകകളിൽ നിന്നും പങ്കെടുത്തു.**



അഖില മലങ്കര ഓർത്തഡോക്സ് സന്യാസി സമൂഹം വാർഷിക ക്യാമ്പ് - നസ്രേത്ത് കോൺവെന്റ് കടമ്പനാട്, അടൂർ



MGOCSM career guidance program @ St Thomas Orthodox Cathedral, Kannamcode, Adoor.



## മനുഷ്യരെ ദൈവത്തിലേക്ക് ആകർഷിപ്പിക്കുന്നതാകണം സന്യാസ ജീവിതം: മാർ അന്തോണിയോസ്

കടമ്പനാട്: മനുഷ്യരെ ദൈവത്തിലേക്ക് ആകർഷിപ്പിക്കുന്നതാകണം സന്യാസജീവിതമെന്ന് സഖറിയാസ് മാർ അന്തോണിയോസ്. അഖില മലങ്കര ഓർത്തഡോക്സ് സന്യാസി സമൂഹം വാർഷിക സമ്മേളനം കടമ്പനാട് നസ്രേത്ത് കോൺവെന്റിൽ ഉദ്ഘാടനം ചെയ്യുകയായിരുന്നു അദ്ദേഹം. നഷ്ടപ്പെട്ടു പോകുന്നവരായി തീരാതെ വീണ്ടെടുക്കപ്പെടുന്ന സമൂഹമായി പ്രസ്ഥാനം മാറണമെന്നും അന്തോണിയോസ് പറഞ്ഞു.

സന്യാസ സമൂഹം പ്രസിഡന്റ് ഡോ.യാക്കോബ് മാർ ഐറേനിയസ് അധ്യക്ഷത വഹിച്ചു. അലക്സിയോസ് മാർ യൗസേബിയോസ് . ഫാ. മത്തായി, ഔഗേൻ റമ്പാൻ, ഫാ. എം. സി. കുര്യാക്കോസ് എന്നിവർ പ്രസംഗിച്ചു.





## പുരസ്കാരങ്ങൾ സമ്മാനിച്ചു

മലങ്കര ഓർത്തഡോക്സ്സുറിയാനി സഭ കൊട്ടാരക്കര-പുനലൂർ ഭദ്രാസന ക്രൈസ്തവ ബാലസമാജത്തിന്റെ പുരസ്കാരങ്ങൾ മലങ്കര സഭയുടെ മക്കളായ ഡോ. നിരണം രാജനും, ഡോ. എം. എസ്. സുനിലിനും കൊട്ടാരക്കര-പുനലൂർ ഭദ്രാസനാധിപൻ ഡോ. യൂഹാനോൻ മാർ തേവോദോറോസ്, ബാലസമാജം കേന്ദ്ര പ്രസിഡന്റും നിലക്കൽ ഭദ്രാസനാധിപനുമായ ഡോ. ജോഷ്വ മാർ നിക്കോദിമോസ്, പ്രശസ്ത പിന്നണി ഗായകൻ കെ. ജി. മാർക്കോസ് എന്നിവർ ചേർന്ന് സമ്മാനിച്ചു. ഭദ്രാസന സെക്രട്ടറി ഫാ. സി. ഡി. രാജൻ നല്ലില, ബാലസമാജം കേന്ദ്ര ജനറൽ സെക്രട്ടറി ഫാ. ജിത്തു തോമസ്, ഭദ്രാസന ബാലസമാജം വൈസ് പ്രസിഡന്റ് ഫാ. ഡോ. ജേക്കബ് ജോൺ, പട്ടമല ഓർത്തഡോക്സ് ഇടവക വികാരി ഫാ. സി. ജോൺസൺ മുളമൂട്ടിൽ, ഭദ്രാസന ബാലസമാജം സെക്രട്ടറി ലിപിൻ പുന്നൻ, ജോ: സെക്രട്ടറി സി. ഡി. മറിയാമ്മ, ട്രഷറർ ജെയിൻ ജോയി ഹാഗ്യാ, നെല്ലിക്കുന്നം ഗ്രൂപ്പ് സെക്രട്ടറി ബിനുമോൻ കെ. തുടങ്ങിയവർ സമീപം.



## ഫാ. കുര്യാക്കോസ് പള്ളിക്കപ്പറമ്പിൽ നിര്യാതനായി

കോട്ടയം വാകത്താനത്തു പള്ളിക്കപ്പറമ്പിൽ ഫാ. കുര്യാക്കോസ് നിര്യാതനായി. സംസ്ക്കാരം വാകത്താനം വലിയപള്ളിയിൽ പ. കാതോലിക്കാ ബാവായുടെ മുഖ്യ കാർമ്മികത്വത്തിൽ നടത്തി.